

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 44 THE ONLINE OFFICIAL NEWS BULLETIN 2023 October 28


## SEASON OF CROSS സ്ലീബാകാലം ܥܕܢܐ ܕܨܠܝܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| | | | 2023 നവംബർ തെശരീൻ ഹ്രോയ് | | | |
| 29 7th Sunday after the Holy Cross ♪7 | 30 ♪3 | 31 ♪7 | 1 ♪3 | 2 121st Commemoration of St. Gregorios ✠ (Parumala Seminary) 116th Memorial of Kadavil Paulose Mar Athanasios Metropolitan ✠ (Aluva Thrikkunathu Seminary) ♪8 | 3 ♪3 | 4 ♪7 |




പരിശുദ്ധ പരുമല തിരുമേനിയുടെ 121-ാമത് ഓർമ്മപെരുന്നാൾ തീർത്ഥാടന വാരാഘോഷ പൊതുസമ്മേളനം പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു.




പരിശുദ്ധ പരുമല തിരുമേനിയുടെ 121-ാം ഓർമപ്പെരുന്നാളിനു പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ കൊടിയേറ്റ് നിർവഹിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഏബ്രഹാം മാർ എപ്പിഫാനിയോസ്, ഡോ. മാത്യൂസ് മാർ തിമോത്തിയോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ് എന്നിവർ സഹകാർമികരായി.




പരിശുദ്ധ പരുമല തിരുമേനിയുടെ 121-ാം ഓർമ്മപ്പെരുനാളിനോടനുബന്ധിച്ച് പരിസ്ഥിത കമ്മീഷന്റെ ആഭിമുഖ്യത്തിൽ നടന്ന പരിസ്ഥിതി സെമിനാർ ഡെപ്യൂട്ടി സ്പീക്കർ ചിറ്റയം ഗോപകുമാർ ഉദ്ഘാടനം ചെയ്തു. ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് അദ്ധ്യക്ഷത വഹിച്ചു. രാജീവ് ആക്ലമൺ സന്ദേശം നൽകി. അഡ്വ. വർഗ്ഗീസ് പി. തോമസ് രചിച്ച 'പരിശുദ്ധ മാതാവ് മതഗ്രന്ഥത്തിലൂടെ' എന്ന ഗ്രന്ഥം അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ പ്രകാശനം ചെയ്തു.



പരിശുദ്ധ പരുമല തിരുമേനിയുടെ 121-ാം ഓർമ്മപ്പെരുനാളിനോടനുബന്ധിച്ച് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ 144 മണിക്കൂർ അഖണ്ഡപ്രാർത്ഥനയ്ക്ക് പരിശുദ്ധ പരുമല തിരുമേനിയുടെ ആദ്യകാല വസതിയായ അഴിപ്പുരയിൽ തുടക്കമായി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.

## ഡോ. സാബു തോമസ് ഡയറക്റ്റർ

സംസ്ഥാനത്ത് പുതുതായി സ്ഥാപിക്കുന്ന സെന്റർ ഓഫ് എക്സലൻസ് ഇൻ മൈക്രോബയോം സെന്ററിന്റെ പ്രഥമ ഡയറക്ടറായി ഡോ. സാബു തോമസ് നിയമിതനായി. ശാസ്ത്രജ്ഞനായ ഇദ്ദേഹം രാജീവ് ഗാന്ധി സെന്റർ ഫോർ ബയോ ടെക്നോളജിയിൽ നിന്നു അടുത്ത സമയത്താണ് വിരമിച്ചത്. ഡോ. സാബു തോമസ് തലവൂർ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയവള്ളി ഇടവക അംഗമാണ് കൊട്ടാരക്കര സെന്റ് ഗ്രിഗോറിയോസ് കോളജ് മുൻ പ്രിൻസിപ്പാൾ ജിജിയാണ് ഭാര്യ. മക്കൾ ഡോ.അശ്വിൻ, മെൽവിൻ.






പരിശുദ്ധ പരുമല തിരുമേനിയുടെ 121-ാം ഓർമപ്പെരുന്നാളിനോടനുബന്ധിച്ചുള്ള ആദ്യ തീർഥാടന പദയാത്ര കബറിങ്കൽ എത്തിച്ചേരുന്നു. തിരുവല്ല പാലിയേക്കര സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നിന്നുള്ള സംഘമാണ് ആദ്യം എത്തിയത്.








# വ്യവഹാര രഹിത സഭ രൂപംകൊള്ളുന്നു: വമ്പിച്ച ഭാഗ്യോദയം


### ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ


സഭാസ്നേഹത്തിന്റെ അടിസ്ഥാനത്തിൽ ചരിത്ര അന്വേഷണ വാഞ്ഛയിൽ നിന്ന് ഉരുത്തിരിഞ്ഞ ഒരു ഗ്രന്ഥമാണ് *വ്യവഹാര രഹിത സഭ രൂപംകൊള്ളുന്നു: വമ്പിച്ച ഭാഗ്യോദയം* എന്നത്. ഈ ഗ്രന്ഥം സഭാതർക്കത്തിന്റെ ചരിത്രനാൾവഴികളിലൂടെയുള്ള ഒരു സഞ്ചാരമാണ്. ഒരുപാട് വളിച്ചൊടിക്കപ്പെട്ട സത്യത്തിന്റെ യഥാർത്ഥ മുഖം വെളിപ്പെടുത്തുവാൻ ഈ ഗ്രന്ഥത്തിന് സാധിക്കും എന്നതിൽ സംശയമില്ല. സഭാസ്നേഹത്തിലും ദൈവവിശ്വാസത്തിലും ശ്രീ. കെ. വി. മാമ്മൻ കാണിക്കുന്ന തീക്ഷ്ണത വലുതാണ്. തന്നെക്കാൾ അധികം സഭയെ നെഞ്ചിലേറ്റിയ ഈ വ്യക്തിത്വത്തിന് സഭയുടെ യഥാർത്ഥ ചരിത്രം വരും തലമുറയ്ക്ക് പ്രയോജനപ്രദമായ രീതിയിൽ ലളിതമായ ഭാഷയിൽ ചരിത്രാന്വേഷണത്തിന്റെ പിൻബലത്തോടെ രചിക്കുവാൻ സാധിക്കുന്നത് അദ്ദേഹത്തിന്റെ ആഴമായ ദൈവാശ്രയത്തിന്റെ ഫലം തന്നെയാണ്. ഏർപ്പെടുന്ന കർമ്മത്തിൽ പുലർത്തുന്ന ആത്മാർത്ഥതയാണ് ഈ ഗ്രന്ഥകർത്താവിന്റെ മുഖമുദ്ര. വാർദ്ധക്യത്തിലെത്തിയ പ്രായത്തിലും ചോരാത്ത മനോവീര്യത്തോടും തികഞ്ഞ ആത്മാർത്ഥതയോടും തളരാത്ത ബലത്തോടും തന്റെ കർമ്മം നിർവഹിക്കുവാൻ അദ്ദേഹത്തിന് സാധിക്കുന്നു എന്നത് ഏറെ ആദരവോടെ നോക്കിക്കാണുന്നു.

*വ്യവഹാര രഹിത സഭ രൂപംകൊള്ളുന്നു: വമ്പിച്ച ഭാഗ്യോദയം* എന്ന തലക്കെട്ടു തന്നെ സഭാതർക്കത്തിന്റെ യഥാർത്ഥ ചരിത്രത്തിലേക്കുള്ള ഒരു തുറവി തന്നെയാണ്. സഭാതർക്കത്തിന്റെ യഥാർത്ഥ കാരണമെന്ത്, സമുദായക്കേസ്സുകൾ ഉണ്ടായത് എങ്ങനെ, ഇവയുടെ സത്യസന്ധമായ അവതരണം ഈ പുസ്തകത്തിന്റെ മുഖമുദ്രയാണ്. പല വ്യക്തികൾ രചിച്ച ലേഖനങ്ങൾ ക്രോഢീകരിച്ചുകൊണ്ട് സഭാതർക്കത്തിലേക്ക് വഴിനയിച്ച സംഭവങ്ങളിലേക്ക് വെളിച്ചം വീശുന്ന തരത്തിലാണ് ഈ പുസ്തകത്തിന്റെ ഘടനയുള്ളത്. ഉൾപ്പെടുത്തിയിരിക്കുന്ന എല്ലാ ലേഖനങ്ങളും വായിക്കുമ്പോൾ സഭാതർക്കത്തിന്റെ ചരിത്ര പശ്ചാത്തലവും അതിന് വഴിവെച്ച സംഭവങ്ങളും പ്രശ്നപരിഹാരത്തിനായി നടത്തിയ നിരവധി പോംവഴികളും സഭാസമാധാനത്തിന് ഉതകുന്ന ചിന്തകളും വ്യക്തതയോടും കൃത്യതയോടും ക്രമീകരിച്ചിരിക്കുന്നത് ഈ പുസ്തകത്തിന്റെ ഒരു പ്രത്യേകത തന്നെയാണ്. യഥാർത്ഥ സത്യാന്വേഷികൾക്ക് ഉതകുന്നതരത്തിലാണ് പുസ്തകത്തിന്റെ രചനയും ഘടനയും നിലനിൽക്കുന്നത്.

പുസ്തകതാളുകളിലൂടെ നാം പരിശോധിക്കുമ്പോൾ എന്റെ തന്നെ തൂലികയിൽനിന്ന് ഉരുത്തിരിഞ്ഞ ലേഖനമാണ് സഭാ സമാധാനം: സത്യം ജയിച്ചു മിഥ്യ തകർന്നു എന്നത്. മലങ്കരസഭയിലെ തർക്കം അവസാനിപ്പിച്ചുകൊണ്ട് 2017-ൽ സുപ്രീംകോടതിയിൽ നിന്നുണ്ടായ അന്തിമ വിധിയുടെ പശ്ചാത്തലത്തിൽ സഭാമക്കളുടെയും സമൂഹത്തിലെ എല്ലാ ജനങ്ങളുടെയും മനസ്സിൽ ഉണ്ടാകുന്ന ചില ചോദ്യങ്ങളും അതിനുള്ള സത്യസന്ധമായ ഉത്തരങ്ങളുമാണ് ഈ ലേഖത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. 2017-ലെ വിധിയെ തുടർന്നുള്ള നിരവധി സംഭവങ്ങളും ചർച്ചകളുമെല്ലാം വിശദമായിത്തന്നെ ജനങ്ങളിലേക്ക് എത്തിക്കുവാൻ ഈ അദ്ധ്യായത്തിലൂടെ ശ്രമിച്ചിരിക്കുന്നു.

കോട്ടയം പഴയസെമിനാരി മുൻ പ്രിൻസിപ്പാൾ ബഹു. ഡോ. ജേക്കബ് കുര്യൻ അച്ചൻ രചിച്ച 'ചരിത്രത്തിൽ നുഴഞ്ഞുകയറിയ മിഥ്യകളുടെ ദശാവതാരം' എന്നതാണ് അടുത്ത ലേഖനം. മലങ്കരസഭാ ചരിത്രത്തിൽ ഇടകലർന്നു കിടക്കുന്ന ചില സത്യങ്ങളും മിഥ്യകളും എടുത്തു കാട്ടുന്ന ഈ ലേഖനത്തിൽ പത്ത് മിഥ്യകൾക്കപ്പുറം ഒളിച്ചുകിടക്കുന്ന സത്യത്തിലേക്കുള്ള ഒരു അന്വേഷണമാണ് ലേഖനകർത്താവ് ശ്രമിച്ചിരിക്കുന്നത്. തോമാശ്ലീഹാ 'സംശയാലു" എന്ന മിഥ്യ, മലങ്കരസഭയുടെ ആദ്യരൂപം ഏഴരപ്പള്ളികളുടെ ഏകോപിത സഭാഭരണം എന്ന മിഥ്യ, ശെമ്മാശൻ, വൈദികൻ, എപ്പിസ്ക്കോപ്പാ എന്ന മൂന്നു




ശ്രേണികളിൽ മാർത്തോമ്മാ ശ്ലീഹാ മലങ്കരയിലെ പൗരോഹിത്യത്തെ ക്രമീകരിച്ചു എന്ന ധാരണ, മലങ്കരസഭയുടെ പടിഞ്ഞാറൻതീരത്ത് ക്രിസ്തീയത സുവിശേഷിച്ചത് പാശ്ചാത്യ മിഷനറിമാരാണ് എന്ന മിഥ്യാധാരണ, മലങ്കരയിലേക്ക് നടന്ന സിറിയൻ കുടിയേറ്റങ്ങളെല്ലാം അന്ത്യോഖ്യാ പാത്രിയർക്കീസ് നിയോഗിച്ചവ എന്ന മിഥ്യാസങ്കൽപ്പം, മലങ്കരസഭ ആദിമുതലേ റോമാപാപ്പായുടെ ഭരണത്തിൻകീഴിൽ ആയിരുന്നുവെന്ന മിഥ്യാധാരണ, മലങ്കരസഭ ആദിമുതലേ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ഭരണത്തിൻകീഴിൽ ആയിരുന്നുവെന്ന മിഥ്യാധാരണ, 1934-ലെ മലങ്കരസഭാ ഭരണഘടന വട്ടശ്ശേരിൽ തിരുമേനി മലങ്കരസഭയുടെ ഭാവിഭരണത്തിനായി ക്രമപ്പെടുത്തിയതെന്ന ചിന്ത, മലങ്കരയിലെ കാതോലിക്കേറ്റ് (1912) പൂർണ്ണമായും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിൽ നിലനിന്നിരുന്ന മഫ്രിയാന സ്ഥാനത്തിന്റെ പുനർജീവനം മാത്രമാണ് എന്ന മിഥ്യ, മലങ്കര ഓർത്തഡോക്സ് സഭയിൽ വൈദികനേതൃത്വം അജപാലനമെന്ന പേരിൽ അധികാരം കൈയാളാൻ അവകാശമുള്ളവർ എന്ന മിഥ്യാധാരണ തുടങ്ങിയ നിരവധി മിഥ്യാസങ്കൽപ്പങ്ങളെ ചരിത്രത്തിന്റെ പശ്ചാത്തലത്തിൽ നിന്നുകൊണ്ടുതന്നെ സത്യത്തിന്റെ വഴിയിലേക്ക് വഴിതിരിക്കുവാൻ ഈ ലേഖനത്തിന് കഴിയുന്നുണ്ട്. ബഹുമാനപ്പെട്ട അച്ചന്റെ സ്വതസിദ്ധമായ രീതിയിൽ അല്പം വിമർശനങ്ങൾ ഉൾപ്പെടുത്തി ആർക്കും മനസ്സിലാകുന്ന ശൈലിയിലാണ് സത്യത്തിലേക്ക് വെളിച്ചം വീശുന്ന ഈ ലേഖനം വിവരിച്ചിരിക്കുന്നത്.

ശ്രീ. പി. എ. ഉമ്മൻ രചിച്ച മലങ്കരസഭാ തർക്കം: വംശാവലി എന്ന അദ്ധ്യായത്തിൽ ഒരു നിയമപാലകൻ എന്ന നിലയിൽ നിന്നുകൊണ്ടുതന്നെ വ്യക്തവും സത്യവുമായ വസ്തുതകളെ എടുത്തുകാട്ടുവാൻ അദ്ദേഹം ശ്രമിച്ചിരിക്കുന്നു. സഭയെ പൊതുവെ ബാധിക്കുന്ന കേസുകളെക്കുറിച്ച് മാത്രമുള്ള പ്രതിപാദനമാണ് ഈ അദ്ധ്യായത്തിൽ. അവയിൽ പ്രധാനമായവ മാർത്തോമ്മാ സഭയുടെ രൂപവൽക്കരണത്തിന് കാരണമായ തിരുവിതാംകൂർ റോയൽ കോടതിവിധി, വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസിയോസ് തിരുമേനിയെ

അബ്ദുള്ളാ രണ്ടാമൻ പാത്രിയർക്കീസ് മുടക്കിയതു മൂലം ഉത്ഭവിച്ച വട്ടിപ്പണ ക്കേസ്, ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായേയും അനുയായികളെയും സഭയിൽ നിന്ന് ബഹിഷ്ക്കരിക്കുന്നതിന് പാത്രിയർക്കീസ് ഭാഗം കൊടുത്ത സമുദായക്കേസ് എന്നിവയാണ്. പാത്രിയർക്കീസിന് മലങ്കര സഭയുടെമേൽ അനിയന്ത്രിതമായ അധികാരങ്ങൾ ഉണ്ടെന്ന് ഭാവിച്ച് ചെയ്ത പ്രവൃത്തികൾ മൂലം ഉത്ഭവിച്ചതാണു രണ്ടാം സമുദായക്കേസ്. അന്ത്യോഖ്യാ പാത്രിയർക്കീസിനു മലങ്കരസഭയുടെമേലുള്ള അധികാരങ്ങളുടെ വ്യാപ്തി യാണ് എല്ലാ വ്യവഹാരങ്ങളിലും ചർച്ചാവിഷയമായിരുന്നത്. അതിനാൽ ഈ വ്യവഹാരങ്ങൾക്ക് മുമ്പ് മലങ്കരസഭയും അന്ത്യോഖ്യാ സഭയും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് ഭരണാധികാരികൾക്ക് ഉണ്ടായിരുന്ന അഭിപ്രായത്തെ സ്പഷ്ടമാക്കുന്ന ചില കാര്യങ്ങളും ഈ അദ്ധ്യായത്തിൽ പ്രതിപാദിക്കുന്നു.

ബഹുമാനപ്പെട്ട ഡോ. ജോസഫ് ചീരൻ അച്ചൻ രചിച്ച 'മലങ്കരസഭയുടെ കുതിപ്പും കിതപ്പും' എന്ന ലേഖനമാണ് അടുത്തത്. മലങ്കരസഭയുടെ 19, 20 നൂറ്റാണ്ടുകളിലെ പ്രവർത്തനം പരിശോധിച്ച് അക്കാലത്തെ കുതിപ്പുകളുടെയും കിതപ്പുകളുടെയും ചിത്രം കണ്ടെത്താൻ ശ്രമിക്കുകയും ഇന്ന് സഭാരംഗത്ത് പ്രകടമായിരിക്കുന്ന മാന്ദ്യവും നിരാശയും ഉദാസീനതയും പോരായ്മകളും സത്വരം പരിഹരിക്കാനുള്ള ചില നിർദ്ദേശങ്ങൾ ചൂണ്ടിക്കാട്ടുകയുമാണ് ഈ ലേഖനത്തിൽ. എന്റെ സഭ എന്നെ കരുതുന്ന സഭയാണ് എന്ന് ഓരോരുത്ത ർക്കും തോന്നുമാറ് സഭാപ്രവർത്തനങ്ങളെ ആവുന്നത്ര വികേന്ദ്രീകരിക്കുവാൻ സഭാനേതൃത്വം ശ്രദ്ധിക്കണം. ഇത്തരത്തിൽ പ്രവർത്തിക്കുന്ന ഒരു സംവിധാ നമായി സഭയുടെ എല്ലാ ഘടകങ്ങളും മാറുമ്പോൾ കുതിപ്പിന്റെ പുതിയ തളിരു കൾ സഭയിൽ സംജാതമാകും. അത്തരം ഒരു ഭാവിക്കുവേണ്ടി നമുക്ക് പ്രാർ ത്ഥിക്കാം; നമുക്ക് പ്രവർത്തിക്കാം എന്ന ആഹ്വാനത്തോടെയാണ് ഈ അദ്ധ്യായം അവസാനിക്കുന്നത്.

ശ്രീ. എൻ. എം. ഏബ്രഹാം രചിച്ച അദ്ധ്യായത്തിൽ മലങ്കരസഭാ തർക്ക ത്തിന്റെ പശ്ചാത്തലത്തിൽ സമാധാനത്തിനായി നടത്തിയ ചില സന്ധിയാലോ ചനകളാണ് ഉള്ളടക്കം. വട്ടശ്ശേരിൽ തിരുമേനിയും, സി. ജെ. കുര്യനും, ജോൺ വക്കീലും നടത്തിയ ആലോചന, വട്ടശ്ശേരിൽ തിരുമേനിയുടെ മർദ്ദീൻ യാത്ര, ഇൻഡ്യാ വൈസ്രോയിയായിരുന്ന ഇർവിൻ പ്രഭുവിന്റെ മാദ്ധ്യസ്ഥാലോചന, ഏലിയാസ് തൃതീയൻ പാത്രിയർക്കീസിന്റെ മലങ്കര സന്ദർശനം, ആലുവാ പള്ളിപ്രതിപുരുഷയോഗം, ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ ഹോംസ് യാത്ര, ആലുവാ വട്ടമേശ സമ്മേളനം, ബിഷപ്പ് പാക്കൻഹാം വാൾഷ് തിരുമേനിയുടെ ശ്രമങ്ങൾ, ആർച്ച് ബിഷപ്പ് ഗോറിന്റെയും കൽക്കട്ടാ മെത്രാപ്പോലീറ്റൻ ബിഷപ്പ് വെസ്റ്റ് കോട്ടിന്റെയും ശ്രമങ്ങൾ, തിരുവനന്തപുരം വ്യവസ്ഥകൾ, കെ. സി. ചാക്കോയുടെ അന്ത്യശ്രമങ്ങൾ, പീസ് ലീഗിന്റെ സത്യ ഗ്രഹ സംരംഭം, സുപ്രീംകോടതി വിധിക്കു ശേഷം കോട്ടയത്തെ സന്ധിസം ഭാഷണങ്ങൾ, കെ. എം. ചെറിയാന്റെ സന്ധിശ്രമങ്ങൾ എന്നിവ ഈ അദ്ധ്യായ ത്തിൽ ഉൾപ്പെടുത്തിയിരിക്കുന്ന ചില സന്ധിയാലോചനകളാണ്. എല്ലാ സന്ധി യാലോചനകളും പരാജയമായിരുന്നെങ്കിലും അത് മലങ്കരസഭയ്ക്ക് നന്മ യ്ക്കായി പരിണമിച്ചു എന്നത് സത്യമാണ്.

സഭാക്കേസിന്റെ ഗതിവിഗതികൾ എന്ന ലേഖനം ശ്രീ കെ. വി. മാമ്മൻ രചിച്ചത് മലങ്കരസഭയുടെ ചരിത്രത്താളുകളിലൂടെയുള്ള ഒരു ലഘു പ്രയാണ മാണ്. എ.ഡി. 52-ൽ മാർത്തോമ്മാ ശ്ലീഹാ ഇന്ത്യയിൽ സ്ഥാപിച്ച മലങ്കര സഭയ്ക്കും വിവിധ കാലഘട്ടങ്ങളിൽ സ്വാതന്ത്ര്യ സ്ഥാനമാന ധനാർജന മോഹങ്ങളുടെ അടക്കാനാവാത്ത തള്ളൽ മൂലം മാതൃസഭയിൽ നിന്നു വിട്ടു മാറിയ ചെറിയ ന്യൂനപക്ഷ വിഭാഗങ്ങളുടെയും രണ്ടായിരം വർഷങ്ങൾ കട ന്നുപോയിട്ടും ഒരു സമ്പൂർണ്ണ ഔദ്യോഗിക ചരിത്രം രചിക്കാനും സഭയുടെ ദൗത്യം വേണ്ടവിധം നിറവേറ്റാനും സാധിച്ചിട്ടില്ലെന്നുമുള്ള ദുഃഖസത്യം പരി ഹാരമില്ലാതെ നിലകൊള്ളുകയാണ് എന്ന ഖേദത്തോടെയാണ് അദ്ധ്യായം ആരംഭിക്കുന്നത്. സഭാസമാധാന ചർച്ചകൾക്കു ഇന്ന് ഒട്ടും പ്രസക്തിയും സാധ്യതയുമില്ല. സൂചികൊണ്ട് എടുക്കാമായിരുന്ന കാര്യങ്ങൾ തൂമ്പാ കൊണ്ടു പോലും എടുക്കാനാവാത്ത സ്ഥിതിയിലാണ്. മിക്കതും ഭ്രമണപഥത്തിനപ്പുറം എത്തിയിരിക്കുകയാണ്. കൂടാതെ സമാധാനചർച്ച നടത്താൻ സത്യസന്ധതയും കഴിവും ദൈവാശ്രയവും ഉള്ള നേതാക്കൾ ഇന്നു കേരളത്തിലെ ഒരു സഭയിലും വേണ്ടത്ര ഇല്ല. മലങ്കരസഭയിലും, കത്തോലിക്കാ, മാർത്തോമ്മാ, സി.എസ്.ഐ. സഭകളിലും ഇന്നു വിഭിന്ന കക്ഷികൾ ഇല്ല. ഭിന്നാഭിപ്രായമുള്ള ചില വ്യക്തികൾ മാത്രം. അവർക്കു മാറിനിന്നു സ്വന്തം സംഘടനകൾക്കു രൂപംകൊടുക്കുന്നതിനു സ്വാതന്ത്ര്യവും ഉണ്ട്. മാറിനിൽക്കാൻ മനസ്സില്ലാത്തവരെ പുറംതള്ളുന്നതാവും എല്ലാവർക്കും ഗുണകരം എന്ന സത്യം അദ്ദേഹം ഈ അദ്ധ്യായത്തിലൂടെ വിളിച്ചുപറയുന്നു.

'മലങ്കരസഭ ഒരുമിച്ച് ചരിത്രത്തിൽ ഒരടി മുന്നോട്ടു വയ്ക്കണം' എന്നത് ശ്രീ. ജോയ്സ് തോട്ടയ്ക്കാട് വന്ദ്യനായ ഡോ. കെ. എം. ജോർജ് അച്ചനുമായി നടത്തിയ സംവാദത്തിന്റെ രത്നചുരുക്കമാണ്. സഭാകേസ്സുകളെപ്പറ്റി ദൈവ ശാസ്ത്രപരമായ ഒരു അവലോകനം തന്നെയാണ് ഈ അദ്ധ്യായത്തിൽ ഉൾപ്പെ ടുത്തിയിരിക്കുന്നത്. പ്രത്യാശയില്ലാത്തവൻ ക്രിസ്ത്യാനിയല്ല. മനുഷ്യന്റെ കഴിവിലും യുക്തിയിലുമല്ല നമ്മുടെ പ്രത്യാശ, ദൈവത്തിന്റെ കരുണയിലും സ്നേഹത്തിലുമാണല്ലോ. അതുകൊണ്ട്, വിശ്വാസം, പ്രത്യാശ, സ്നേഹം എന്നിവ മുൻനിർത്തി മലങ്കരസഭ (രണ്ട് വിഭാഗങ്ങളും ചേർന്നത്) ചരിത്രത്തിൽ ഒരടി മുമ്പോട്ടു വയ്ക്കണം. ഭരണപരമായ പുതിയ സംവിധാനത്തോടൊപ്പം പരസ്പരമുണ്ടാക്കിയ മുറിവുകളെ ഉണക്കാനുള്ള ഒരു വലിയ ചികിത്സയും ആരംഭിക്കണം. ഇപ്പോഴത്തെ വിധിയെ അതിനുള്ള നിമിത്തമായും ദൈവനിയോ ഗമായും ഇരുകൂട്ടരും കരുതണം. വിജയമെന്നോ പരാജയമെന്നോ ചിന്തിക്കാതെ, വിവേകത്തിന്റെ വഴിയിൽ നമ്മുടെ ജനങ്ങളെ ഇടയന്മാർ നയിക്കണം. ജനങ്ങ ളല്ലല്ലോ കലഹം തുടങ്ങിവച്ചത്. വിഷം കയറ്റിയില്ലെങ്കിൽ ഇപ്പോഴും അവരിൽ നല്ല പങ്ക് ഒരുമിച്ച് പോകണമെന്ന് ആഗ്രഹിക്കുന്നു. ഒരുമയ്ക്കു വേണ്ടിയുള്ള ദൈവജനത്തിന്റെ ദിവ്യമായ ആഗ്രഹം തിരിച്ചറിഞ്ഞ്, അവരുടെ പ്രത്യാശയ്ക്ക് ഭംഗം വരുത്താതെ, ഇടയന്മാർ ദൈവേഷ്ടത്തിന് വിധേയപ്പെടണം, വിനയ പ്പെടണം എന്ന് അച്ചൻ ഓർമ്മിപ്പിക്കുന്നു.

ഇരുഭാഗത്തും ഉള്ള വിശ്വാസികളായ ജനങ്ങൾ എപ്പോഴും സമാധാന ത്തിലും അനുരഞ്ജനത്തിലും സന്തോഷിക്കുന്നവരാണ്. അവരിൽ നിന്ന് ചിലരെ തീവ്രവാദികളാക്കി മാറ്റാൻ ശ്രമിക്കുന്നത് നിർഭാഗ്യവശാൽ ചില മേല്പട്ടക്കാരാണ്. ഇത് മഹാ അപരാധമാണ്. അതുകൊണ്ട് എന്റെ എളിയ അഭിപ്രായത്തിൽ ഇരുഭാഗത്തുമുള്ള നേതാക്കൾ ഇപ്പോൾ ഒരു ചർച്ചയ്ക്ക് ഒരുമിച്ച് വരണം. അവരുടെ പ്രസ്താവനകളിലോ പ്രസംഗങ്ങളിലോ തീവ്ര വാദത്തിന്റെയോ അവഹേളനത്തിന്റെയോ ഭാഷ ഉണ്ടാകരുത്. സുപ്രീംകോട തിവിധിയുടെ അടിസ്ഥാനത്തിൽ കോടതി തന്നെ ആഗ്രഹിക്കുന്നതുപോലെ ക്രിസ്തുവിന്റെ സഭയാണിതെന്ന് വിചാരിച്ചുകൊണ്ട് പെരുമാറണം എന്ന് അച്ചൻ സമർത്ഥിക്കുന്നു.

ശ്രീ. കെ. വി. മാമ്മൻ സാറിന്റെ ആത്മകഥയായ 'മലങ്കരസഭ എന്ന ബോധി വൃക്ഷ തണലിൽ' എന്ന പുസ്തകത്തിന്റെ ഒരു ആസ്വാദനകുറിപ്പാണ് അഡ്വ. ഡോ. പി. സി. മാത്യു പുലിക്കോട്ടിൽ രചിച്ച 'ആത്മകഥയ്ക്ക് ആത്മാർത്ഥത നിറഞ്ഞ ആസ്വാദനാഭിഷേകം' എന്ന അദ്ധ്യായം. പുസ്തകം വായിച്ചു തീർന്ന പ്പോൾ എന്റെ മനസ്സിൽ ഒരു ശങ്ക ഉയർന്നു വന്നു. 94 വയസ്സുള്ള ഒരാൾ എഴു തിയ ഗ്രന്ഥം തന്നെയാണോ ഇത്? ഗഹനമായ വിഷയങ്ങളുടെ ശാലീനമായ അവതരണഭംഗി, ചെത്തിമിനുക്കിയ വാചകങ്ങളുടെ വീര്യമൂർച്ചയും, പടർന്നു പന്തലിച്ച് കയറിപ്പോകുന്ന സുവർണ്ണ ആശയങ്ങളുടെ ഗംഭീരമായ ആവി ഷ്ക്കാരം, രചനാവൈഭവത്തിന്റെ നിറസാന്നിധ്യം – ഇതെല്ലാം തൊണ്ണൂറ്റിനാലു കാരന്റെ തൂലികയിൽ നിന്നു വാർന്നു വീണത് തന്നെയെന്നോ? എന്നീ ആശ്ച ര്യത്തോടെയുള്ള ചോദ്യങ്ങൾ ശ്രീ കെ. വി. മാമ്മന്റെ പ്രായത്തിനേക്കാൾ അദ്ദേ ഹത്തിന്റെ സഭാസ്നേഹത്തെയും അറിവുകൾ മറ്റുള്ളവരിലേക്ക് പകർന്നു കൊടുക്കുവാനുള്ള ആഗ്രഹത്തെയും വിളിച്ചോതുന്നതാണ്.

ഗ്രന്ഥകർത്താവായ ശ്രീ. കെ. വി. മാമ്മൻ ഏവരുടേയും പ്രത്യേകിച്ച് പ. സഭയുടെയും അഭിനന്ദനങ്ങൾ അർഹിക്കുന്നു. ഇതിനോടകംതന്നെ സഭാ പിതാക്കന്മാരെക്കുറിച്ചും മലങ്കരസഭയുടെ ചരിത്രത്തെക്കുറിച്ചും സമുദായ കേസ്സിനെക്കുറിച്ചും ഒക്കെ ധാരാളം ഗ്രന്ഥങ്ങൾ രചിച്ച് പ്രസിദ്ധീകരിച്ചിട്ടുള്ള അദ്ദേഹം മലങ്കരസഭയുടെ കേസ്സുകളുടെ യഥാർത്ഥ കാരണവും വിശക ലനവും ഉൾക്കൊള്ളുന്നതരത്തിലാണ് ഈ ഗ്രന്ഥം ക്രമീകരിച്ചിരിക്കുന്നത്. ഗ്രന്ഥകർത്താവിന്റെ സഭയോടുമുള്ള പ്രതിബദ്ധത എടുത്തുകാട്ടുന്നു എന്നത് ഈ പുസ്തകത്തിലെ ഓരോ താളുകളിലും പ്രകടമാണ്. സഭയിലെ വൈദികരും വിശ്വാസികളും ഈ കൃതി നിർബന്ധമായും വായിച്ചിരിക്കേണ്ടതാണ്. സഭയു ടെയും നാടിന്റെയും ചരിത്രാന്വേഷികൾക്കും ഈ ഗ്രന്ഥം ഏറെ ഉപയോഗപ്രദ മായിരിക്കും. വാർദ്ധക്യ കാലയളവിലും വരുംതലമുറകൾക്കുവേണ്ടി മൂല്യമുള്ള നിധികൾ ഒരുക്കിവച്ചിരിക്കുന്ന ശ്രീ. കെ. വി. മാമ്മൻ സാറിനെ പ്രത്യേകം അഭിനന്ദിക്കുന്നു. ദൈവം അദ്ദേഹത്തിന് ഉത്തമമായ വാർദ്ധക്യജീവിതം നൽ കട്ടെ എന്ന് പ്രാർത്ഥിച്ചുകൊണ്ട് ഏവരുടെയും അറിവിനും പഠനത്തിനുമായി ഈ ഗ്രന്ഥം സന്തോഷസമേതം അവതരിപ്പിക്കുന്നു. ❑



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Article

# The Apostolic Succession

## Some Theological Reflections from an Oriental Orthodox Perspective

Fr K M George

Ever since the end of the period of the apostles of Christ in the first century the question of Apostolic Succession loomed large in the life of the churches founded, directly or indirectly, by the Apostles. As the expectation of an imminent Parousia, the promised Second Coming of Christ, gradually waned, the institutional-organizational questions arose with regard to authority, teaching, and succession in existing local Christian churches as well as in newly emerging church communities.

The crux of the question was two-fold:

*How to transmit and continue the right witness of the apostles to the life, death, and resurrection of Jesus Christ in the life of Christian communities on a historical plane.

*How to ensure the right order of authorised persons in a line of succession to uphold the apostolic witness and the teaching of the Twelve.

A major challenge for the Church has always been to discern the true from the false. We see in the New Testament there are alternate claims and claimants with regard to the Messianic person and mission already in the time of Jesus and his disciples. Jesus Christ himself says, "many will come in my name, claiming 'I am the Christ', and will deceive many. (Matt.24:5, 24)

The question ' Who is the apostle of Christ? ' was answered by the apostles themselves in a significant definition at the time when they had to elect someone to replace Judas Iscariot in order to restore the original group of "The Twelve" (Acts1:21-22,24-25).

So in light of this definition St Paul himself felt that his own apostleship was challenged by some people in the community though he justifies his apostolic status by admitting with great humility that he was like "one born prematurely" and "the least of the apostles"(1 Cor.15:8-9), but uniquely authorised to witness to Christ and preach the gospel of life by the direct intervention of Christ (Gal.1:11-16). Still he seeks the approbation of the Apostles in Jerusalem in an indirect way.

A set of essential and mutually related questions, needs to be constantly raised on the historical plane of the Church:

- what is the right apostolic witness (*Orthomartyria*)?
- What is the right Order (*Orthotaxis*)?
- What is the right faith ( *Orthopistis*)?
- What is the right worship ( *Orthodoxia*)?
- What is the right practice ( *Orthopraxis*)?
- What is the right authority ( *Orth'exousia*)?
- What is the right church (*Orth'ecclesia*)?

A few words need to be said about these 7 test questions.

**Right Witness**. The word *martyria* or witness by itself does not convey the Christian meaning since persons or groups working out of hatred and vengeance can produce martyrs . So the cause upheld by the martyrs is




crucial. St Stephen's witness is celebrated in Christian tradition because he followed his master and showed forgiveness on the point of death, and compassionately prayed for his enemies. The essential element of apostolic succession is the unbroken continuation of this living witness of the apostles to Jesus Christ crucified and risen. The ultimate test of the authenticity of the witness is martyrdom. In Christ's own words , "The good shepherd lays down his life for the sheep" The testimony is with one's own life. In times of persecution or severe adversity the hired hand leaves the sheep and runs away because he is not the shepherd of the sheep ( Jn. 10:11-12).

**Right Order** by itself does not bring out the Christian order since there are various competing orders in social, political, economic and religious structures. Christ has clearly given a model of selfless humility for the apostles who are not to follow the model of the rulers of this world or the priests and rabbis of their conventional religion. As the expectation of the imminent return of the Messiah gradually waned , it was mandatory that

they established the right order in burgeoning Christian communities in the Mediterranean region and beyond. The word "order" is pivotal in ordination, and the ordained ministry, particularly at the episcopal level, became the symbol of the right apostolic order. It became the key to ensure the authenticity of the other tests.

**Right Belief**. Already in the NT we see St Paul and other apostles struggling in their writings to distinguish true faith in Christ from false teachings. The continued struggle comes to a head at the Council of Nicaea 325 where the Fathers made a minimum statement of faith beginning with "We believe ..( *Pisteuomen*…) " . However , the post- Nicene history shows that the story didn't end there. The fight with "heresy" and heretical teachers inflicted deep wounds of division in the body of the Church. And the struggle continues until now .

**Right Worship**. Originally the right way of praising or worshipping the triune mystery of God, the word *orthodoxia* implies right belief or true faith. *Lex orandi lex credendi*, so goes the Latin phrase: The rule of prayer/ worship is the rule of faith. Often reduced to dry dogmatic formulations Orthodoxy is meant to be the dynamic and all inclusive worship of the Triune God by the whole creation in which humanity takes the lead role. In this sense it may also be called *Ecodoxy* (Eco- from oikos= house, taking the whole creation as one *oikos* or household praising the Creator God).

**Right Practice**. There is no true faith without genuinely practising the gospel values in our personal and ecclesial life. No orthodoxy without orthopraxis. Love, forgiveness, and mutual care along with justice, humility and peace are integral to faith . Christianity did not begin as a philosophical system of abstract theories and high-flown discourse, but as a simple way of life rooted in love, compassion, integrity, passive suffering, forgiveness and humble service to the other.

**Right Church**. Ecclesia in pre-Christian Greek context could be any Assembly convened to transact political or social business. The church community, however, is called to be the Body of Christ, to radiate light and life to the world , and become a space of joy, justice and freedom. The calling to be the ecclesia of God or ecclesia of Christ was pivotal to the community, and therefore its members 'cannot conform to the scheme of this world' ( Rom. 12:2).

**Right Authority**. Most, if not all, of the divisive disputes in the history of the Church arose around the question of authority. Despite the clear instruction of Christ, many leaders of the churches indulged in power games to wield and exercise worldly authority. Genuine authority is recognised by people when the test questions as to the leadership qualities of a good shepherd are satisfactorily answered. The declamation by the people in a liturgical context of ordination that someone is worthy (**axios**)of holding authority in the Church is essentially the witness of the Body of Christ to that person.

Some of these biblical- theological principles are highlighted here in the discussion on apostolic succession primarily because there was a strong tendency to reduce apostolic succession to a formal line of bishops in the principal sees in the Roman/Byzantine empire and elsewhere. It is unfortunately true that sometimes some of the persons canonically appointed to the higher ranks of the clergy do not conform to the high standards set for the successors of the apostles. Sometimes parallel heads of churches and parallel hierarchies arise within the same church while holding the same faith and sacraments. In spite of all these inadequacies and inner contradictions regarding the Apostolic succession in the churches, our only tangible means of acknowledging the orthodoxy of faith is linear succession of bishops in a particular local church. That is why ancient historians and

**We do not know if present day Christianity would ever accept the "Little Sheepfold" model as Christ once prophetically called the fellowship of his true disciples. In the coming age it is not an impossible likelihood. Still "faith, hope and love abide", and "the greatest of all , love "(1 Cor. 13:13) will provide the key to the solution of some of our vexing ecclesiological enigmas.**

theologians like St Irenaeus created lists of bishops who are in an authentic line of succession in a particular See over against gnostic, sectarian and heretical claims.

The Faith and Order Commission of the World Council of Churches had hoped that statements of faith commonly agreed upon by all the churches would bring about unity of the churches as if all churches are "confessional" bodies.They spent enormous amount of time, energy and money for consultations, discussion and publication of several volumes on baptism, eucharist and ministry. They even produced a commonly agreed ecumenical text for eucharistic celebration called *The Lima Liturgy*. But there is no way Orthodox churches can think of eucharistic communion on the basis of common statements of faith however theologically sound. It didn't happen even within the larger Orthodox family of Eastern and Oriental Churches though there were agreed statements on Christology that had divided them at Chalcedon 451, and common affirmation of the same apostolic faith held by both sides.

Neither the ancient Roman/Byzantine imperial ecclesiology nor the Roman Catholic and various European Protestant ecclesiologies that prevailed in the colonial-missionary period since the 15th century would be of help in rethinking the issue of Apostolic succession. In the latter period of the imperial-colonial missions the Roman Church aggressively developed the Uniatist policy and divided almost all Eastern Churches by creating Eastern/Oriental Rites and setting up parallel hierarchies within their midst. The missionary incursion of various western Protestant bodies also finally created divisions in the traditional Orthodox churches. Even new "reformed eastern" churches following Reformation principles and claiming apostolic succession emerged in the process.

Although the imperial- colonial movement is formally ended, its ecclesiastical vestiges remain structurally strong at the global level. Therefore, any rethinking of a crucial issue like the Apostolic Succession necessitates a paradigm change in Christian ecclesiology. This is not at all easy, we should honestly admit. We may say in all simplicity and hope that Apostolic succession is not simply a uni-pillar edifice of linear succession, but has to be continually supported and tested by the principles of right witness and right order as well as other such principles to be practised in the community of faith, the Body of Christ. All four notes of the Church as listed in the Nicene Creed – One, Holy , Catholic and Apostolic- are mutually supportive. Apostolicity essentially and constitutively needs unity, holiness and catholicity.

We do not know if present day Christianity would ever accept the "Little Sheepfold" model as Christ once prophetically called the fellowship of his true disciples. In the coming age it is not an impossible likelihood. Still "faith, hope and love abide", and "the greatest of all , love "(1 Cor. 13:13) will provide the key to the solution of some of our vexing ecclesiological enigmas.

**(A draft paper for the Anglican – Oriental Orthodox International Consultation, Amman, 23-26 October 2023 by Fr K M George, India)**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




സഭാപിതാക്കന്മാർ

# വിശുദ്ധിയുടെ പരിമളം പ്രസരിപ്പിച്ച മഹാത്മാവ്


## ഫിലിപ്പോസ് റമ്പാൻ

**(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)**


മലങ്കര സഭയെ ഇരുപതാം നൂറ്റാണ്ടിലേക്ക് ഉപനയിക്കുവാൻ ദൈവത്താൽ ഉദരത്തിൽ വച്ച് തെരഞ്ഞെടുക്കപ്പെട്ട് പരിശുദ്ധാത്മാവിനാൽ വളർത്തപ്പെട്ട നമ്മുടെ പിതാവായ പരിശുദ്ധ പരുമല തിരുമേനിയുടെ ജീവിത വിശുദ്ധി, തപോനിഷ്ഠ, ആദ്ധ്യാത്മജ്ഞാനം എന്നിവകളെക്കുറിച്ച് ആരുടെയും സാക്ഷ്യം നമുക്ക് ആവശ്യമില്ല. മാത്രവുമല്ല അത്തരമൊരു സാക്ഷ്യത്തിന് ബലഹീനനായ ഞാൻ ഒരിക്കലും യോഗ്യനും അല്ല. മലങ്കരസഭയിൽ വിശുദ്ധിയുടെ പരിമളം കൊണ്ട് സൂര്യശോഭ പ്രസരിപ്പിച്ച മഹാത്മാവാണ് പരിശുദ്ധ പരുമല കൊച്ചുതിരുമേനി അഥവാ ചാത്തുരുത്തിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത.

പരിശുദ്ധ പരുമല തിരുമേനിയുടെ ജീവിതം പരിശോധിച്ചാൽ വെളിവാക്കപ്പെടുന്ന സംഗതി എന്ന് പറയുന്നത് ദൈവനിയോഗത്തിന്റെയും വിശുദ്ധ ജീവിതത്തിന്റെയും ഈഴപിരിയാത്തതും ഇതിഹാസ തുല്യവുമായ ചരിത്രമാണ്. ഒമ്പതാം വയസ്സിൽ കരിങ്ങാച്ചിറ പള്ളിയിൽ നിന്നും ആരംഭിച്ച ആ യുഗപുരുഷന്റെ ഭൗതിക ജീവിതത്തിൻറെ തിരശ്ശീല വീണ 1902 നവംബർ 2 വരെയുള്ള ഓരോ ജീവിതാനുഭവങ്ങളും ആ ചരിത്രത്തിന്റെ നേർ സാക്ഷ്യങ്ങൾ ആയിരുന്നു എന്ന് നിസ്സംശയം പറയാം. മലങ്കരസഭയിൽ ഇപ്രകാരം അടയാളപ്പെടുത്തുവാൻ മറ്റൊരു പരിശുദ്ധൻ ഇതുവരെ ജന്മം കൊണ്ടിട്ടില്ല എന്ന് പറയുന്നതാകും കൂടുതൽ ശരി.

വൈദിക വിദ്യാഭ്യാസം പൂർത്തിയാക്കിയ കൊച്ചു ശെമ്മാശൻ ഏതാനും വർഷം പഠനത്തിലും പ്രാർത്ഥനയിലും ധ്യാനത്തിലും ചെലവഴിച്ചു . അവിവാഹിത ജീവിതമാണ് തന്റെ വഴി എന്ന് തീരുമാനിക്കുവാൻ അദ്ദേഹത്തിന് ഒട്ടും പ്രയാസപ്പെടേണ്ടി വന്നില്ല. യൂയാക്കീം മാർ കൂറീലോസിൽ നിന്നും പൂർണ്ണ ശെമ്മാശ പട്ടവും , കശീശ പട്ടവും കോർ-എപ്പിസ്കോപ്പാ സ്ഥാനവും സ്വീകരിച്ച അദ്ദേഹം മുളന്തുരുത്തി ഇടവകയിൽ വൈദിക സേവനം ആരംഭിച്ചു.

പുലിക്കോട്ടിൽ ജോസഫ് ദിവന്നാസിയോസ് രണ്ടാമൻ വെട്ടിക്കലിൽ ഉണ്ടായിരുന്ന കുരിശുപള്ളി ഒരു ദയറാ ആയി വികസിപ്പിക്കുകയും ദയറായുടെ അധിപനായി ചാത്തുരുത്തിയിൽ കോറപ്പിസ്കോപ്പായെ ചുമതല ഏൽപ്പിക്കുകയും ചെയ്തു .അനിതരസാധാരണമായ ഒരു ഗുരുശിഷ്യ ബന്ധത്തിന്റെ തുടക്കമായിരുന്നു അത്.

വെട്ടിക്കൽ കുരിശു പള്ളിയിലേക്ക് താമസം മാറ്റിയ ചാത്തുരുത്തിൽ റമ്പാന്റെ ദിനംതോറും തോറും മുടങ്ങാതെയുള്ള പ്രാർത്ഥനകൾ ആ പരിസരത്തെ തേജോമയമാക്കി. ഉപവാസവും, മൗനവും, പ്രാർത്ഥനയും ഒരുവശത്ത് വൈദിക വിദ്യാർത്ഥികളുടെ അധ്യയനം മറ്റൊരു വശത്ത്. വെട്ടിക്കലിൽ താമസമാക്കി സന്യാസ ചർച്ചകളും വൈദിക പരിശീലനവുമായി കഴിച്ചുകൂട്ടിയ ചാത്തുരുത്തിൽ റമ്പാനെ കുറിച്ച് എം. സി. കുര്യാക്കോസ് റമ്പാൻ എഴുതിയിട്ടുള്ളത് ഇപ്രകാരമാണ്: "നമ്മുടെ വഴിയായി കൂടെ കൂടെ കടന്നുപോകുന്ന ഈ ദേഹം പരിശുദ്ധനായ ഒരു ദൈവ പുരുഷനാകുന്നു." നാനാഭാഗങ്ങളിൽ നിന്നും അനേകം വിശ്വാസികൾ വാഴ് വിനായും രോഗികൾ അദ്ദേഹത്തിന്റെ പ്രാർത്ഥന മൂലമുള്ള സൗഖ്യത്തിനായും നേർച്ച കാഴ്ചകളോടെ സമീപിച്ചു കൊണ്ടിരുന്നു . അദ്ദേഹത്തിന്റെ ശിഷ്യത്വം പലരും ഒരു പദവിയായി കരുതി."

പുലിക്കോട്ടിൽ തിരുമേനി പരുമലയിൽ ഒരു സെമിനാരി പുതുതായി ആരംഭിക്കുകയും ചത്തുരുത്തിൽ റമ്പാനെ പരുമല സെമിനാരിയുടെ ചുമതല കൂടി നൽകുകയും ചെയ്തു.തുടർന്ന് റമ്പാൻ പരുമലയിലേക്ക് താമസം മാറ്റുകയും അഴിപുരയിൽ താമസിച്ച് തപസ്ചര്യകളും ശെമ്മാശൻമാരെ പഠിപ്പിക്കലും തുടർന്നു. അക്കാലത്ത് ഇന്ത്യയിൽ എത്തിയ പത്രോസ് ശ്രിതിയൻ ബാവയുടെ ദിഭാഷിയായി ചാത്തുരുത്തിൻ റമ്പാനെ ബാവ നിയോഗിച്ചു. മുളന്തുരുത്തി പള്ളിയിൽ വച്ച് പത്രോസ് തൃതിയൻ പാത്രിയർക്കീസ് നടത്തിയ മൂറോൻ കൂദാശയിൽ ചത്തുരുത്തി റമ്പാൻ ജാഗ്രതയോടെ പങ്കെടുത്തു. മലങ്കരയിൽ



വച്ച് നടന്ന പ്രഥമ മൂറോൻ കൂദാശയിൽ ചാത്തുരുത്തിൽ റമ്പാൻ ജാഗ്രതയോടു കൂടി പങ്കെടുത്തു.അതീവ ദീർഘവും സങ്കീർണവുമായ കൂദാശയുടെ ക്രമം പാത്രിയർക്കീസ് ചാത്തുരുത്തിൽ റമ്പാനെയും മറ്റു റമ്പാൻമാരെയും പരിശീലിപ്പിച്ചു. പാത്രിയർക്കീസിന്റെ മുഖ്യ സഹായിയും അർക്കദിയാക്കോനുമായി പ്രവർത്തിക്കാൻ ദൈവം അവസരം നൽകിയത് ചാത്തുരുത്തിൽ റമ്പാച്ചന് ആയിരുന്നു. മലങ്കരസഭയിൽ ഏതാനും പേരെ മെത്രാന്മാരായി വാഴിക്കുവാൻ പാത്രിയർക്കീസ് ബാവ നിശ്ചയിച്ചു. സ്ഥാനികളെ പറ്റി പാതിയാർക്കീസിന് വിശ്വസ്തമായി വിവരങ്ങൾ നൽകിയത് ചാത്തുരുത്തിൽ റമ്പാൻ ആയിരുന്നു. റമ്പാൻ മെത്രാൻ സ്ഥാനികളെ കണ്ടെത്താൻ പാത്രിയർക്കീസ് തന്നിൽ ഏൽപ്പിച്ച ദൗത്യം വിശ്വാസപൂർവ്വം വിനിയോഗിച്ചു. ആ തലമുറയിലെ സുസമ്മതരും സുറിയാനി മൽപ്പാൻമാരുമായ പ്രബലമായ ഇടവകകളുടെ പിൻബലമുള്ള സ്ഥാനാർഥികളെയാണ് അദ്ദേഹം നിദ്ദേശിച്ചത് .

1876 വടക്കൻപറവൂർ പള്ളിയിൽ വച്ച് ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസിനേയും അമ്പാട്ട് കൂറിലോസിനെയും പത്രോസ് തൃതീയൻ പാത്രിയർക്കീസ് മെത്രാന്മാരായി വാഴിച്ചു. മലങ്കരസഭയെ 7 ഭദ്രാസനങ്ങളായി പാത്രിയർക്കീസ് ബാവ വിഭജിക്കുകയും അതിൽ നിരണം ഭദ്രാസനത്തിന്റെ ചുമതല ചാത്തുരുത്തിൽ മെത്രാന് നൽകുകയും ചെയ്തു. ഭദ്രാസന ചുമതല ലഭിച്ചു എങ്കിലും തൻറെ ദിനചര്യയെ ക്രമീകരിക്കുവാൻ ആ മഹർഷിവര്യന് സാധിച്ചിരുന്നു. ഈ ക്രമീകരണങ്ങൾക്കിടയിൽ ബുധനും വെള്ളിയും ഒമ്പതാം മണി നമസ്കാരം കഴിഞ്ഞേ കൊച്ചുതിരുമേനി ഭക്ഷണം കഴിച്ചിരുന്നുള്ളു.

ഒരു ദിവസം ആറുമണിക്കൂറിൽ കുറയാത്ത സമയം ശെമ്മാശൻ മാർക്ക് വേണ്ടി അദ്ദേഹം മാറ്റിവെച്ചു. മൂന്നു മണിക്കൂർ ഭദ്രാസന ഭരണത്തിനായി നീക്കിവെച്ചു. ധ്യാനത്തിലും പ്രാർത്ഥനയിലുമായി കഴിയുന്ന ഒരു ദയറാക്കാരനിൽ നിന്നും വിഭിന്നമായി ജനങ്ങളെ നവീകരണ ഉപദേശങ്ങളിൽ നിന്ന് രക്ഷിക്കുവാനും ഇടവകകളെ സത്യവിശ്വാസത്തിൽ നിലനിർത്താനുമായുള്ള പരിപാടികൾക്ക് പിതാവ് രൂപം നൽകി .പരിശുദ്ധന്മാരോടുള്ള മധ്യസ്ഥത,



ദൈവമാതാവിന്റെ അതുല്യ സ്ഥാനം ഇവയെല്ലാം നിഷേധിക്കപ്പെട്ടിരുന്ന ഒരു പശ്ചാത്തലത്തിൽ ഇവയ്ക്കെതിരെ വിശ്വാസ പോരാട്ടങ്ങൾക്ക് മലങ്കരസഭയുടെ തെക്കൻ പ്രദേശത്ത് നേതൃത്വം നൽകിയത് ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് ആയിരുന്നു.

അക്കാലത്ത് സഭയുടെ കേന്ദ്ര ആസ്ഥാനം പരുമല സെമിനാരി ആയിരുന്നു. 1879 സെമിനാരി വ്യവഹാരം ഫയൽ ചെയ്യപ്പെട്ടപ്പോൾ പരുമല സെമിനാരിയിൽ വെച്ച് കമ്മീഷൻ സത്യത്തിൽ മേൽ നൽകിയ മൊഴി പരുമല തിരുമേനിയുടെ വ്യക്തിത്വത്തെ വെളിവാക്കുന്നതാണ്. അതിൽ അദ്ദേഹത്തിന്റെ ദീർഘവീക്ഷണം, സത്യസന്ധത, ലക്ഷ്യബോധം, സഭാ സ്നേഹം തുടങ്ങി ഒരു വിശുദ്ധ ജീവിതത്തിന്റെ ഉടമയിൽ മാത്രം കാണാവുന്ന സൽ ഗുണങ്ങൾ ഒന്നിച്ചു കാണുന്നുണ്ട്. തപോനിഷ്ഠകളിൽ കൃത്യത പുലർത്തുന്ന പരുമല സെമിനാരിയിലെ യോഗിയെ പ്രതിയോഗികളും അഭിഭാഷകരും അത്യാദരവോടെയാണ് വീക്ഷിച്ചിരുന്നത് .ആ മുഖത്ത് കളിയാടിയിരുന്ന നിർഭയത്വം, പ്രശാന്ത ഗംഭീരഭാവം, കണ്ണുകളിൽ ഉണ്ടായിരുന്ന കാരുണ്യം ഇവ ആകർഷകങ്ങൾ ആയിരുന്നു.

സമൂഹത്തിൽ നിന്ന് ദൂരെ മാറിയിരുന്ന് തപസ്സ് മുതലായ സന്യാസ വൃത്തികൾ ചെയ്യുന്നതിലുപരി സമൂഹമധ്യത്തിൽ പ്രകാശം വിതറി നടക്കുന്ന ദൂതൻ ആയിരുന്നു പരുമല തിരുമേനി. ജനമധ്യത്തിൽ സുറിയാനി സഭയുടെ വിശ്വാസം ബോധ്യപ്പെടുത്തുവാനുള്ള പരിപാടികൾ ആവിഷ്കരിക്കുവാൻ അദ്ദേഹം മുന്നോട്ടിറങ്ങി . അക്കാലത്തെ പല കൺവെൻഷനുകളും അപ്രകാരം ആരംഭിച്ചവയാണ്. തെക്ക് തുമ്പമൺ മുതൽ വടക്ക് പഴഞ്ഞി വരെയുള്ള ദേവാലയങ്ങളിൽ സഭാവിശ്വാസം പ്രചരിപ്പിക്കുന്നതിനായി ആരംഭിച്ച കൺവെൻഷൻ പ്രസ്ഥാനത്തിന്റെ തുടക്കം അങ്ങനെയാണ്. പള്ളികളിൽ മാത്രമല്ല ആലുവ മണപ്പുറം പോലെയുള്ള പൊതുസ്ഥലങ്ങളിലും കൊച്ചുതിരുമേനി പ്രഭാഷണ പരമ്പരകൾ സംഘടിപ്പിച്ചു.

ഒരു പള്ളിയിൽ ചെന്നാൽ സമീപപ്രദേശങ്ങളിൽ സുറിയാനി കുടുംബങ്ങൾ പാർക്കുന്ന ഗ്രാമങ്ങൾ സന്ദർശിക്കുവാനും അവിടങ്ങളിൽ വായനാ യോഗങ്ങൾ സ്ഥാപിക്കുവാനും പരുമല തിരുമേനി ഉത്സാഹിച്ചിരുന്നു. വ്യക്തിജീവിതത്തിന്റെ നൈർമല്യംകൊണ്ട് സിദ്ധൻ ആയി തീർന്ന പരുമല മാർ ഗ്രിഗോറിയോസിന്റെ വാക്കുകൾക്ക് ശാപാനുഗ്രഹ ശേഷി ഉണ്ടെന്ന് തെളിയിക്കുന്ന അനേകം അനുഭവങ്ങൾ അനേകംപേർക്ക് ഉണ്ടായിട്ടുണ്ട്. തന്നിൽ ചുമതല ഏൽപ്പിക്കപ്പെട്ട മെത്രാസനങ്ങളുടെ ഇടയൻ എന്ന നിലയിലും മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റ് എന്ന നിലയിലും നിരന്തരം യാത്ര ആവശ്യമായി വരികയാൽ വാർദ്ധക്യത്തിൽ എത്തുന്നതിനു മുമ്പേ അദ്ദേഹത്തിൻറെ ആരോഗ്യം ക്ഷയിച്ചു. അൽപാഹാരം ശീലിച്ചിരുന്നതുകൊണ്ട് ഉദരസംബന്ധമായ രോഗമാണ് അദ്ദേഹത്തെ പീഡിപ്പിച്ചിരുന്നത്. തന്റെ തണലിൽ വിശ്രമം തേടിയെത്തുന്നവർക്ക് കുളിർമ നൽകുകയും വെയിലിന്റെ തപം സ്വന്തം ശരീരത്തിൽ ഏറ്റുവാങ്ങുകയും ചെയ്ത ഒരു വൻ മരമായിരുന്നു പരുമല തിരുമേനി. താൻ രോഗപീഡകൾ അനുഭവിക്കുമ്പോഴും തന്നെ ആശ്രയിക്കുന്നവർക്ക് അഭയമരുളുന്ന തണൽ വൃക്ഷം ജീവിച്ചിരിക്കുമ്പോൾ തന്നെ അഭയകേന്ദ്രമായിരുന്നു. ഈ പരിശുദ്ധ പിതാവിന്റെ മദ്ധ്യസ്ഥത നമുക്ക് കാവലും കൂട്ടും കോട്ടയുമായിരിക്കട്ടെ.



# പരുമല തിരുമേനി വിശ്വാസ സമൂഹത്തെ ആത്മീയ തേജസ്സിൽ വഴിനടത്തി: മാർ ക്രിസോസ്റ്റമോസ്

പരുമല : വിശ്വാസ സമൂഹത്തെ പ്രാർത്ഥനയിലൂടെ ആത്മീയ തേജസ്സിൽ വഴിനടത്തിയ മഹാപരിശുദ്ധനാണ് പരുമല തിരുമേനി എന്ന് പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത പറഞ്ഞു. ദൈവവചനത്തിൽ അധിഷ്ഠിതമായി വിശുദ്ധമായ ആത്മീയ ജീവിതത്തിന്റെ മഹത്ത്വം പുതുതലമുറക്ക് അദ്ദേഹം പകർന്നു നൽകി.

പരുമല പെരുന്നാളിനോടനുബന്ധിച്ച് പരുമല അഴിപ്പുരയിൽ നടന്ന ഗ്രിഗോറിയൻ പ്രഭാഷണ പരമ്പര ഉദ്ഘാടനം ചെയ്ത് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. പരുമല സെമിനാരി മാനേജർ കെ. വി. പോൾ റമ്പാൻ അദ്ധ്യക്ഷത വഹിച്ചു.

കോഴഞ്ചേരി സെന്റ് തോമസ് കോളേജ് മുൻ പ്രിൻസിപ്പൽ റവ.ഡോ. മാത്യു ഡാനിയേൽ മുഖ്യ പ്രഭാഷണം നടത്തി. വിശുദ്ധ നാടായ യെരുശലേം സന്ദർശിച്ച് യാത്രാവിവരണം എഴുതിയ പരുമല തിരുമേനി അക്ഷരത്തിലും സാക്ഷ്യത്തിലും സ്വർഗ്ഗത്തെ സ്വപ്നം കണ്ട മഹാതീർത്ഥാടകനായിരുന്നു പരുമല തിരുമേനി എന്ന് അദ്ദേഹം പറഞ്ഞു.

അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. ജെ. മാത്തുക്കുട്ടി സഭാ മാനേജിംഗ് കമ്മറ്റിയംഗങ്ങളായ മത്തായി ടി. വർഗീസ്, ജോജി പി. തോമസ്, അഡ്വ. ബിജു വർഗീസ്, ജോജി ജോർജ്ജ് എന്നിവർ പ്രസംഗിച്ചു.



**പരുമല പെരുന്നാളിനോടനുബന്ധിച്ച് പരുമല അഴിപ്പുരയിൽ നടന്ന ഗ്രിഗോറിയൻ പ്രഭാഷണ പരമ്പര പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്യുന്നു. ഫാ.ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, റവ.ഡോ. മാത്യു ഡാനിയേൽ, കെ.വി.പോൾ റമ്പാൻ, ഫാ.ജെ. മാത്തുക്കുട്ടി, അഡ്വ. ബിജു ഉമ്മൻ, ജോജി പി. തോമസ് എന്നിവർ സമീപം.**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





വചനതീർത്ഥം



# "നിരപ്പിന്റെ ശുശ്രൂഷകരായിത്തീരുക"

## സ്ളീബാ പെരുന്നാളിനുശേഷം ഏഴാം ഞായർ

## (വി. മത്തായി 5:21–26)


## ഫിലിപ്പോസ് റമ്പാൻ

**(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)**


പരിശുദ്ധ സഭയുടെ ആരാധന വർഷത്തിലെ ഏറ്റവും അവസാനത്തെ കാലഘട്ടത്തിലെ അവസാനത്തെ ആഴ്ചയിലേക്ക് നാം എത്തിച്ചേർന്നിരിക്കുകയാണല്ലോ. സൃഷ്ടിയുടെ ആരംഭം മുതൽ ആരംഭിച്ച് കർത്താവിന്റെ മനുഷ്യാവതാരത്തിലൂടെയും പരസ്യശുശ്രൂഷയിലൂടെയും, കഷ്ടാനുഭവത്തിലൂടെയും, മരണത്തിലൂടെയും, ഉയിർപ്പിലൂടെയും സഞ്ചരിച്ച് സഭ കർത്താവിന്റെ രണ്ടാമത്തെ വരവിൽ എത്തി ആരാധന വർഷത്തിലെ അവസാന ആഴ്ചയിൽ എത്തിനിൽക്കുമ്പോൾ കഴിഞ്ഞ ഒരു വർഷത്തിൽ പലതരത്തിലൂടെയുള്ള ഉയർച്ചയിലൂടെയും, താഴ്ചയിലൂടെയും നാം കടന്നുപോയപ്പോൾ അവിടെയൊക്കെ ദൈവം നമ്മെ അദ്ഭുതകരമായി വഴിനടത്തിയതിൽ ദൈവത്തിനു നന്ദിയും സ്തുതിയും സ്തോത്രവും അർപ്പിക്കുവാൻ നാം കടപ്പെട്ടവർ ആണെന്നുള്ള കാര്യം വിസ്മരിക്കുവാൻ ഇടയാകരുത്.

ഈ ആഴ്ചയിലെ വേദഭാഗം ഗിരിപ്രഭാഷണം എന്നറിയപ്പെടുന്ന കർത്താവിന്റെ മലമേൽ ഉള്ള പ്രസംഗത്തിന്റെ ഒരു ഭാഗമാണ് ഗിരിപ്രഭാഷണം എന്ന പേരിൽ അറിയപ്പെടുന്ന ഈ ഉപദേശങ്ങൾ യേശുക്രിസ്തുവിന്റെ ഉപദേശത്തിന്റെ സർവ്വസാരമായി കരുതാം. മോശ സീനായ് മലയിൽ നിന്നാണ് യഹോവയുടെ കല്പന സ്വീകരിച്ച് ജനത്തിനു നൽകിയത്. അതിനു സമാന്തരമായി പുതിയ മോശയാകുന്ന ക്രിസ്തുവും ഒരു മലയിൽ കയറി ജനങ്ങൾക്ക് ധർമ്മതത്വങ്ങൾ നൽകുന്നു. ആന്തരിക പ്രവർത്തനം മൂലം ദൈവരാജ്യത്തിന്റെ അനുഭവത്തിലേക്കു പ്രവേശിക്കുന്നവരുടെ സ്വഭാവവും ധർമ്മവും ഇവിടെ ചിത്രീകരിച്ചിരിക്കുന്നു. ഗിരിപ്രഭാഷണത്തിന്റെ അടിസ്ഥാന സന്ദേശം "നിങ്ങളുടെ നീതി ശാസ്ത്രിമാരുടെയും പരീശന്മാരുടെയും നീതിയെ കവിയുന്നില്ല എങ്കിൽ നിങ്ങൾ സ്വർഗ്ഗരാജ്യത്തിൽ കടക്കുകയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു." പല തത്വചിന്തകരും ധർമ്മോപദേഷ്ടാക്കളും അതിന്റെ മൂല്യത്തെ അംഗീകരിക്കുകയും പ്രശംസിക്കുകയും ചെയ്തിട്ടുണ്ട്. മഹാത്മാഗാന്ധി ദിവസവും ഗിരിപ്രഭാഷണം വായിച്ചിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ അഹിംസ സിദ്ധാന്തത്തിനും ജീവിത ദർശനത്തിനും ഇതു പ്രേരകമായി തീർന്നിട്ടുണ്ട്.

യേശുതമ്പുരാൻ പറയുന്നത്, കുല ചെയ്യരുത് എന്നത് ന്യായപ്രമാണത്തിലെ ഒരു കല്പന ആണെങ്കിൽ ഞാൻ നിങ്ങളോടു പറയുന്നു സഹോദരനോടു കോപിക്കുന്നതുപോലും പാപമാണ്. കാരണം, കോപം പിന്നീട് അതു കുല ചെയ്യുന്നതിൽ വരെ എത്തിച്ചേരും. അതിനാൽ നിന്റെ സഹോദരനെ നിസ്സാരാ എന്നോ മൂഢാ എന്നോ വിളിക്കാൻ പോലും പാടില്ല. ആകയാൽ നീ വഴിപാട് അർപ്പിക്കുവാനായി വരുമ്പോൾ നിന്റെ സഹോദരനു നിന്നോടു എന്തെങ്കിലും അകൽച്ച ഉണ്ടെന്നു നിനക്കു അവിടെ വച്ചു ഓർമ്മ വന്നാൽ നിന്റെ വഴിപാട് യാഗപീഠത്തിന്റെ മുമ്പിൽ വച്ചിട്ട് ആദ്യം തന്റെ സഹോദരനോട് നിരക്കുക എന്നിട്ട് മാത്രമേ നീ നിന്റെ ബലി അർപ്പിക്കാൻ പാടുള്ളു എന്നാണ് ക്രിസ്തു നമ്മെ ഓർമ്മപ്പെടുത്തുന്നത്.

**സഹോദരനോടു നിരപ്പാവുക എന്നതാണ് ആരാധനയുടെ ലക്ഷ്യം**

ദൈവവുമായുള്ള ബന്ധം ശരിപ്പെടുന്നതിനായി കർത്താവു കല്പിച്ചിട്ടുള്ള ഏകമാർഗ്ഗം കാണപ്പെടുന്ന സഹോദരനുമായി നിരപ്പാവുക എന്നതാണ്. ഇതു കൂടാതെ നമ്മുടെ അനുതാപം കൈക്കൊള്ളപ്പെടുന്നതോ, നമ്മുടെ പ്രാർത്ഥനകൾ സ്വീകരിക്കപ്പെടുന്നതോ അല്ല. ഈ സത്യം നാം പല സന്ദർഭങ്ങളിലും കണ്ടുകഴിഞ്ഞതാണ്. "സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവു നിങ്ങളുടെ പിഴകളെ ക്ഷമിക്കേണ്ടതിനു നിങ്ങൾക്കും ആരോടെങ്കിലും വല്ലതുമുണ്ടെങ്കിൽ അവനോടു ക്ഷമിപ്പിൻ." നിന്റെ വഴിപാടു യാഗപീഠത്തിങ്കൽ കൊണ്ടുവരുമ്പോൾ സഹോദരനു നിന്റെ നേരെ വല്ലതുമുണ്ടെന്നു അവിടെ വച്ചു ഓർമ്മ വന്നാൽ നിന്റെ വഴിപാടു അവിടെ യാഗപീഠത്തിൻ മുമ്പിൽ വച്ചിട്ട് ഒന്നാമതു ചെന്നു സഹോദരനോടു നിരന്നുകൊൾക. പിന്നെ വന്നു നിന്റെ വഴിപാടു കഴിക്കുക. അതിനാൽ മറ്റുള്ളവരെയും നമ്മെയും തമ്മിൽ അകറ്റുന്ന സകല വിരുദ്ധപാറകളെയും അകറ്റുവാൻ നമ്മാൽ കഴിവതു ചെയ്‌വാൻ നാം കടപ്പെട്ടവരാകുന്നു. "ആർക്കും തിന്മയ്ക്കു പകരം തിന്മ ചെയ്യാതെ സകല മനുഷ്യരുടെയും മുമ്പിൽ യോഗ്യമായതു മുൻകരുതി കഴിയുമെങ്കിൽ തങ്ങളാലാവോളം സകല മനുഷ്യരോടും സമാധാനമായിരിപ്പിൻ (റോമ. 12:18).

ശരിയായ ആരാധന പൂർത്തീകരിക്കപ്പെടുന്നത് സഹോദരനോടു നിരപ്പാകുമ്പോഴാണ്. ആരാധന നിരപ്പിന്റെ ശുശ്രൂഷയാണ്. അതുകൊണ്ടാണ് വി. കുർബ്ബാനയിൽ പ്രധാന ഭാഗത്തേക്കു പ്രവേശിക്കുന്നതിനു മുമ്പായി നാം പരസ്പരം സ്നേഹചുംബനം നൽകി അനുരഞ്ജനം കൈവരുത്തുന്നുണ്ട്. ഇത് ആത്മാർത്ഥമായി ചെയ്യുന്നു എങ്കിൽ അത് എത്രമേൽ അർത്ഥവത്തായിത്തീരും. നമുക്ക് എന്തെങ്കിലും തെറ്റുപറ്റിയാൽ മാപ്പിരക്കാൻ നാം മടി കാണിക്കരുത്. അങ്ങനെ നാം നിരപ്പിന്റെ അനുരഞ്ജനത്തിന്റെ ശുശ്രൂഷകരായിതീരണം. സഹോദരനോട് സമസൃഷ്ടിയോട് വിദ്വേഷം വച്ചുപുലർത്തുന്ന വ്യക്തിയുടെ വഴിപാടുകൾ ദൈവസന്നിധിയിൽ സ്വീകാര്യമല്ല. "വല്ല വിരോധവും" എന്നും "സഹോദരനു തന്റെ നേരെ" എന്നും ഉള്ള പദങ്ങൾ നാം പ്രത്യേകം ശ്രദ്ധിക്കണം. തക്കതായ കാരണത്തോടുകൂടിയതാണെങ്കിൽ പോലും മറ്റൊരുവനോടു വിദ്വേഷം വച്ചുപുലർത്തുന്നത് ദൈവത്തിനിഷ്ടമല്ല. ഒരുവനു മറ്റൊരുവന്റെ നേരെ വല്ല വിരോധത്തിനും കാരണമുണ്ടായാൽ ഉടനടി ഈ ലോകത്തിൽ വച്ചുതന്നെ രമ്യമാകേണ്ടത് അത്യാവശ്യമാകുന്നു. അല്ലെങ്കിൽ മരണം വരെ രമ്യപ്പെടുവാൻ അവസരം ലഭിക്കാതെ പോവുകയും കുറ്റക്കാരനായി തന്നെ ന്യായവിധി ദിവസം ദൈവസന്നിധിയിൽ നിൽക്കേണ്ടതായി വരും. ആയതിനാൽ നമ്മുടെ ഓരോ ആരാധനയും നിരപ്പിന്റെ ശുശ്രൂഷയായിത്തീരട്ടെ!

അടുത്ത ആഴ്ചയിൽ നാം പുതിയ ആരാധനവർഷത്തിലേക്കു പ്രവേശിക്കുവാനായി ഒരുങ്ങുകയാണല്ലോ. ആരാധനവർഷത്തിലെ ആദ്യത്തെ രണ്ടു ആഴ്ചകൾ (1) സഭയുടെ ശുദ്ധീകരണവും (2) സഭയുടെ സമർപ്പണവും ആണ്. സഭയുടെ ശുദ്ധീകരണം, സമർപ്പണം എന്നു പറയുമ്പോൾ സഭയാകുന്ന ശരീരത്തിലെ അവയവങ്ങളാകുന്ന വിശ്വാസികളായ നാം ഓരോരുത്തരുടെയും ശുദ്ധീകരണവും സമർപ്പണവും ആണ് ഉദ്ദേശിക്കുന്നത്. നമ്മുടെ ശരീരത്തിന്റെയും ആത്മാവിന്റെയും ശുദ്ധീകരണം ആവശ്യമാണ്. ആയതിനാൽ നമ്മെ അശുദ്ധിയിലേക്ക് വഴിനടത്തുന്ന എന്തെങ്കിലും നമ്മുടെ ജീവിതത്തിൽ ഉണ്ടായിട്ടുണ്ടെങ്കിൽ അവയെല്ലാം നീക്കിക്കളഞ്ഞ് പൂർണ്ണവിശുദ്ധിയിലേക്ക് പ്രവേശിക്കുവാനുള്ള ഒരു കാലഘട്ടമായി ഈ സമയത്തെ നമുക്ക് വേർതിരിക്കാം. കഴിഞ്ഞ ഒരു ആരാധന വർഷത്തിൽ നമ്മുടെ ആരാധന ജീവിതത്തിൽ പലതരത്തിലുള്ള വീഴ്ചകളും താഴ്ചകളും ഉണ്ടായി എന്നു വന്നേക്കാം. അവയെ ഒക്കെ പൂർണ്ണമായി പരിഹരിച്ചുകൊണ്ടുള്ള ഒരു ഉത്തമ ക്രിസ്തീയ ജീവിതം നയിക്കുവാൻ 2023 നവംബർ 5 മുതൽ 2024 നവംബർ വരെ നീണ്ടു നിൽക്കുന്ന പുതിയ ആരാധനവർഷത്തിൽ നമുക്ക് സാധിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.





# "The Thrice Holy in the Divine Silence!"

## (Seventh Sunday after the Feast of Holy Cross)
## John 17:13-26

**Fr. Geevarghese Thomas**

Some phenomena in this perceptible world are divinely stupendous and mystical. Even the lenses of science fail to justify those things. It is only the privilege of naked eyes of faith, to be awe-inspired by the mysteries. Science may have the answer to the penultimate "how?". But the ultimate "How?" is left to be adored! What is that sacred moment when a new life gets into the process of taking birth? Where does a particular thought reside among many billion neurons in the brain? How did the stars come into an order so defined and flawless? What is the purpose of dependency evident in one's individual as well as communal existence? What is the absolute Truth in this universe? These are some questions which precede the transcendental eternal time and space. This day's Gospel passage is so profound and carries a lot of theological significance. Lord Jesus's prayer to the Father reveals some great mysteries of the eternal new beginnings.

**Reflections -**

**1. The creation and the Creator becoming Complete One!**

The most pure and powerful drive of this universe is the love of God. It is this love of God which brought the creation into existence, which redeemed it from eternal destruction and which ultimately completes everything to be One. The drive and the imperative of this love is beautifully explicated in 1 John, especially 4:7-21. The love of God initiated the creation and perfects the creation. The fact of dependency in this world is the visible form of God's drive of love. Be it the dependency among mind, body and spirit; be it the dependencies of human and human, or human and nature, or human and God, it is essentially God's will or God's love which gives us the blessing of dependency. Because the ultimate purpose of God's love is to complete this universe in the effect of oneness. But, the freewill of human is also vulnerable to distort this gifted dependency for self-centredness. Why do we need even diplomacy, when we are gifted the privilege of dependency? We often become ignorant about the prayers, "Our" Father who art in Heaven, Lord have mercy upon "us" etc. The dependency gifts us the realisation of the New Eternal Jerusalem! It eradicates the differences crowned with self-centredness and leads and promotes us to become the One, Holy, Catholic and Apostolic Church. There are many traditions other than the Apostolic ones. But one thing which this passage highlights is, Lord Jesus Christ prays- "I ask not only on behalf of these but also on behalf of those who believe in me through their word, that they may all be one. As you, Father, are in me and I am in you, may they also be in us" (John 17:20,21). Jesus Christ not just asks on behalf of the apostles, but also the lives inspired by "them" through the Gospel.

The Son of God has not just walked the humble ways through Incarnation, Baptism, Crucifixion, Resurrection and Ascension, but has also effected the same oneness of the Father and Son, in the creation and God. Jesus prays to the Father, that may "they" be in us. This is the perfect oneness of "Likeness" in God. This is the perfect state of "seeing God", "seeing Glory", and be the part of One Truth Absolute! As this state was prefigured in the instances when Moses approached God in the Divine Darkness (Exodus 20:21), when Elijah witnessed God in the Divine Silence (1 Kings 19:12). These two men manifested at the transfigured glory of Jesus Christ. It is to this glory the whole creation is privileged to become one through Christ. And this state is absolutely perplexing. The same God who exists in Divine Darkness and Divine Silence will be praised and adored by the celestial as well as the terrestrial beings in dazzling lightening glory singing and crying Holy Holy Holy is the Lord God Almighty!

**2. The Word Incarnate is the Absolute Truth**

"Sanctify them in the truth; your word is truth" (John 17:17). Lord Jesus Christ prays to the Father, to sanctify the apostles and all those who receive them, in Truth by the "Word". Jesus Himself is the ultimate Truth through which all things will be sanctified. The Word pre-existed without us, the Word incarnated among us and the Word became the Heavenly Mysteries, to sanctify us in eternal communion with the Father. Ultimately, we are called to the great sacramental conviction and realisation of the potential oneness. Jesus says- "Those who love me will keep my word, and my Father will love them, and we will come to them and make our home with them" (John 14:23). This abode of God's oneness in us, is effected through perfecting ourselves by receiving worthily from the life giving propitiatory Holy Altar. Every law must converge and fulfill in the Holy Communion. It is the same pre-existing Word dispensed to humble ones in the most sacred time. And this is the Truth to be adorned and adored while aiming our perfection in the eternal dwellings.

**Conclusion**

The "reality" can be divinised in our present age, if we preserve the privilege of dependency and the privilege of faith adoring the mystery. These two make us realise a miniature of the Complete Oneness in this temporal world. It is also interesting to note that, the reality is facilitated by two options- truths and the Truth. We often have the tendency to be related to certain truths of this world. The peace, health, wealth, time etc. we experience are related to the truths we accept or we like to accept in our lives. But the acceptance of the ultimate Truth, the Word Incarnate, helps us actualise the true freedom of soul, while being in the chariot of body. May God bless us.



Article



# Clean slate

## Rincy

Reflection on the holy Gospel reading (St. Matthew 5:21-26) for the seventh Sunday after the feast of the Holy Cross.

Just preceding this Scripture portion, the Lord asks His disciples and followers to live a life of righteousness exceeding those of Pharisees in order to enter the kingdom of God. The Pharisees took great care to adhere to regulations outwardly that would make them appear righteous to the world, but they were not as concerned with being righteous in their hearts. I think it was Metropolitan Anthony Bloom who said- “God can save the sinner you are, but not the saint you pretend to be.”

In St. Matthew chapter 5 verses 21 onwards, Jesus says of 3 sayings that were taught in the ancient/ten commandments - you shall not murder (v21), you shall not commit adultery (v27), you shall not swear falsely (v33). Additionally, He speaks of existing precepts of that time- divorce regulations (v31), eye for an eye(v38), and hating your enemy while loving your neighbor(v43). The first five commandments in the list of Ten Commandments are given with some rationale and justification as to why the Israelites should follow them. The sixth commandment – “you shall not murder” (and onwards) is offered without additional explanation - not to kill another human being was a bare minimum engraved in the earliest history of humankind (Genesis 9:5,6). Jesus wants us to go above the bare minimum. Life is much more than breathing- to be responsible for another’s grieving experience wherein their self-worth and dignity is affected, or trust broken or hopes shattered is akin to murder.

Jesus teaches that calling a brother as a fool makes us in danger of hellfire (v.23). A literal reading of this would mean we ought to avoid insensitive terms for another especially in a situation when we are angry. However, Jesus calls Pharisees as fools and blinds (St. Matthew 23:17,19) exposing their hypocritical nature to twist the Scripture verses to suit their needs. The Psalmist says that a fool is one who says there is no God (Psalm 14:1) so perhaps another interpretation would be Jesus warning us not to pronounce judgement based on the current spiritual state of another. We tend to develop a moral high ground if we are on the right side of law and look down on those who haven't had a worthy life. In the parable of the Pharisee and the Publican, the Pharisee understands his relationship with God as a transactional one- he followed the law to the T and now believes that he has a right to be granted a place in God’s kingdom. In saying "I am not like this Publican", the Pharisee has pronounced judgement on the Publican already. St. John Chrysostom’s words should be a grim reminder for us- even if we stand at the summit of virtues, it is only by the mercy of God that we would be saved.

On the other hand, are we responsible for others going the way of the fool? Have our actions led others to believe that there is no God? When those in position of ensuring justice fail to do so, when people abuse and betray those who have completely trusted them, when we refuse help when we could have done so, etc. such instances push the aggrieved into darkness where they scream in anguish, "there is no God".

Jesus then advises to reconcile with those whom we have hurt before offering gifts at the altar. A saying from the tradition of desert fathers and mothers goes that the true miracle is to be able to see our own sins and it is an unfortunate reality of our times that our inner vision is blurred. Our conscience is assuaged when we follow the popular trend of posting in social media or blasting mass WhatsApp messages (just before the Great Lent) asking for forgiveness without actually meaning it. To a certain extent, we do know where we have fallen and to whom we need to seek an apology. I say that we know to a certain extent only, because there are innumerable scenarios of us being the reasons why people were hurt as our privilege and social norms allowed us to hurt them. A woman in the parish is doing great professionally but because she is 35 years and unmarried, we leave no stones unturned to make her and her parents feel like miserable losers. A couple is childless for whatever reasons - the grapevine we enjoy sharing is that the lady is concerned about her body figure. This is a small peek of realistic talks heard in our parishes. In a society like ours which is deeply entrenched in patriarchal notions of honour and shame, there is nothing like a harmless joke, rumour or advise and women/children are the most vulnerable targets of such comments.

As we come to the end of our liturgical year, let us strive to enter the new one with a clean slate. There is nothing wrong with the mass messaging on social media requesting forgiveness but do not confuse the ask for a blanket forgiveness with a genuine apology. Abba Poemen said, “Teach your mouth to say that which you have in your heart.” Truth buried deep and polished with heaps of lies makes our hearts heavy and troubled. The spiritual sickness doesn't take long to manifest into physical and emotional ailments. The more we delay sharing the truth to those who deserve to hear it and to our father confessors, the more power we give to the adversary to crush us, the more bridges we burn, the farther we choose to go from His grace.

By the prayers and intercessions of the holy saints, may the Good Lord grant healing to us all. May the coming liturgical new year be filled with blessings and peace.





നിഷ ജസ്റ്റിൻ ഗുജറാത്ത് യൂണിവേഴ്സിറ്റിയിൽ നിന്നും ഫിസിക്സിൽ ഡോക്ടറേറ്റ് കരസ്ഥമാക്കി. കീരുകുഴി വെട്ടത്തേത് പരേതനായ തങ്കച്ചൻ വി. ഒ. യുടെയും ഗ്രേസി തങ്കച്ചന്റെയും മകളും അഹ്മദാബാദ് ബോപൽ ഓർക്കിഡ് ഡിവിനിൽ താമസിക്കുന്ന ജസ്റ്റിൻ തോമസിന്റെ ഭാര്യയുമാണ്. അഹ്മദാബാദ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്.



കോയമ്പത്തൂർ തടാകം ബിഷപ്പ് വാൽഷ് മെമ്മോറിയൽ സ്കൂളിൽ സ്മാർട്ട് ക്ലാസ് റൂമിന്റെ ഉദ്ഘാടനം ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. ഫാ. യാക്കൂബ് റമ്പാൻ, ഫാ. ജോൺ മാത്യു പള്ളിപ്പാട്, ഫാ. മഹേഷ് പോൾ എന്നിവർ സന്നിഹിതരായിരുന്നു. കോഴിക്കോട് ആസ്ഥാനമായി പ്രവർത്തിക്കുന്ന സ്മാർട്ട് ഫൗണ്ടേഷന്റെ സഹായത്തോടെയാണ് ക്ലാസ്റൂം സജ്ജമാക്കിയത്. ഒക്ടോബർ 24-ന് ഡോ. സഖറിയാ മാർ തെയോഫിലോസിന്റെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് നടത്തപ്പെട്ട സമ്മേളനത്തിൽ സ്മാർട്ട് ഫൗണ്ടേഷൻ ട്രസ്റ്റി മഞ്ഞനാംകുഴിയിൽ എം. സി. പൗലോസ് സ്മാർട്ട് ക്ലാസ് റൂം സാമഗ്രികൾ തടാകം വിസിറ്റർ ബിഷപ്പ് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായ്ക്ക് കൈമാറി.




അഖില മലങ്കര ബാലസമാജം 41-ാമത് വാർഷിക ത്രിദിന ക്യാമ്പിന്റെ സമാപന സമ്മേളനം ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ലക്ഷ്യബോധ്യമുള്ള തലമുറ യഥാർത്ഥ സമ്പത്താണെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. പ്രസിഡന്റ് ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. ബാലസമാജം വെബ്സൈറ്റ് സ്വിച്ച് ഓൺ കർമ്മം ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് നിർവ്വഹിച്ചു. ബാലമിത്രം വാർത്താപത്രിക അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ പ്രകാശനം ചെയ്തു.




ഡോ. യാക്കൂബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ, ‘MELTHO 2023 INSPIRE’ എന്ന സിവിൽ സർവീസിന് താല്പര്യമുള്ള കുട്ടികൾക്ക് പ്രചോദനം നൽകുന്ന പരിശീലനം നടന്നു. എറണാകുളം കളക്ടർ എൻ. എസ്. കെ ഉമേഷ് ഐ.എ.എസ്. ഉദ്ഘാടനം നടത്തി. ജിജി തോംസൺ ഐ.എ.എസ് (കേരള മുൻ ചീഫ് സെക്രട്ടറി) നേതൃത്വം നൽകി. 150-ഓളം വിദ്യാർത്ഥികൾ ഈ പരിപാടിയിൽ പങ്കുകൊള്ളുന്നു.



വടകര ഡിസ്ട്രിക്ടിന്റെ കീഴിൽ വരുന്ന സൺഡേ സ്കൂൾ യൂണിറ്റുകളിലെ മുതിർന്ന വിദ്യാർത്ഥികൾക്കായി ഒരുക്കിയ ഏകദിന ക്യാംപ് ഉദ്ഘാടനം ഡോ. തോമസ് മാർ അത്താനാസിയോസ് നിർവഹിച്ചു.




മലബാർ ഭദ്രാസന യുവജനപ്രസ്ഥാനം ക്യാമ്പിനോടനുബന്ധിച്ച് യുവനാദം മാഗസിൻ പ്രകാശന കർമ്മം യാക്കോബ് മാർ ഏലിയാസ് നിർവഹിച്ചു.



കൊല്ലം മെത്രാസന സൺഡേസ്കൂൾ അദ്ധ്യാപക സംഗമവും പരിശീലനക്ലാസ്സും ഒക്ടോബർ 24-നു നടന്നു. ഡോ. ജോസഫ് മാർ ദീവന്നാസിയോസ് അദ്ധ്യക്ഷത വഹിച്ച സമാപന സമ്മേളനം എൻ. കെ. പ്രേമചന്ദ്രൻ എം.പി. ഉദ്ഘാടനം ചെയ്തു.



ഡോ. സഖറിയാ മാർ തെയോഫിലോസിന്റെ ആറാം ഓർമ്മ പെരുന്നാൾ ആചരിച്ചു. ഗീവർഗീസ് മാർ കൂറിലോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. ഗീവർഗീസ് മാർ യൂലിയോസ്, ഗീവർഗീസ് മാർ പക്കോമിയോസ് എന്നിവർ നേതൃത്വം നൽകി.



സെന്റ് സിറിൾസ് കോളജ് പ്രഥമ പ്രിൻസിപ്പൽ പ്രൊഫസർ അലക്സ് കുരുമ്പിൽ കോർഎപ്പിസ്കോപ്പായുടെ സ്മരണാർത്ഥം ഏർപ്പെടുത്തിയ മൂന്നാമത് പുരസ്കാരം അടൂർ ഗോപാലകൃഷ്ണന് ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് സമ്മാനിച്ചു.



കേരള അക്കാദമി ഓഫ് സയൻസസ് ഏർപ്പെടുത്തിയ ശാസ്ത്ര സാങ്കേതിക മേഖലകളിൽ വ്യക്തിമുദ്ര പതിപ്പിച്ച പ്രഗത്ഭർക്കുള്ള ഫെല്ലോ അവാർഡ് ഡോ. സാബു തോമസ് കേരള ഗവർണ്ണർ ആരിഫ് മുഹമ്മദ് ഖാനിൽ നിന്നും ഏറ്റുവാങ്ങുന്നു. തലവൂർ സെന്റ് മേരീസ് ഓർത്തഡോക ്സ് വലിയ പള്ളി ഇടവകാംഗമാണ്.



മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിൽ എം.എസ്.സി. ഫുഡ് ടെക്നോളജി & ക്വാളിറ്റി അഷ്വറൻസിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ സ്നേഹ മേരി യോഹന്നാൻ. ഭർത്താവ് കണ്ണൂർ ഇരിട്ടി പഴയമഠത്തിൽ ജോമോൻ ജേക്കബ്. ഇപ്പോൾ കണ്ണൂർ, കിളിയാന്തറ സെന്റ് മേരിസ് & സെന്റ് തോമസ് ഓർത്തഡോക്സ് ഇടവക അംഗം. വാഴത്തോപ്പ് സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗം തടത്തിൽ യോഹന്നാന്റെയും ബിന്ദുവിന്റെയും മകളാണ്.



**OVBS-2023 at Mar Baselius Gregorios Indian Orthodox Church Southampton, UK.**



പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മ പെരുന്നാളിനോടനുബന്ധിച്ച് അഖില മലങ്കര പ്രാർത്ഥനാ ധ്യാനയോഗം പരുമല സെമിനാരി പള്ളിയിൽ നടന്നു. ഡോ. സഖറിയാസ് മാർ അപ്രേം ധ്യാനം നയിച്ചു. പ്രസിഡന്റ് മാത്യൂസ് മാർ തേവോദോസിയോസ്, പരുമല സെമിനാരി മാനേജർ ഫാ. കെ. വി. പോൾ റമ്പാൻ, വൈസ് പ്രസിഡന്റ് ഫാ. ബിജു മാത്യു പ്രക്കാനം, ജനറൽ സെക്രട്ടറി ഫാ. മത്തായി കുന്നിൽ, തോമസ് മുട്ടുവേലിൽ കോർഎപ്പിസ്കോപ്പാ, ഫാ. രാജൻ വർഗീസ്, സെക്രട്ടറി ഐസക് തോമസ് എന്നിവർ പ്രസംഗിച്ചു.



എംജി സർവകലാശാല എം.എ. ഗ്രാഫിക്സ് ഡിസൈനിൽ രണ്ടാം റാങ്ക് നേടിയ റോഷൻ എബിൻ മാത്യു. പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്. മലയാള മനോരമ മലപ്പുറം യൂണിറ്റിൽ ആർട്ടിസ്റ്റായി ജോലി ചെയ്യുന്നു.

ജോയൽ ബേബി എബ്രഹാം യൂണിവേഴ്സിറ്റി ഓഫ് ലണ്ടനിൽ നിന്ന് സ്പേസ് പ്ലാസ്മ എന്ന വിഷയത്തിൽ ഡോക്ടറേറ്റ് ലഭിച്ചു. യൂ.കെ യൂറോപ്പ് ആഫ്രിക്ക ഭദ്രാസനത്തിലെ നോർതാംപ്റ്റൻ സെൻറ് ഡയനീഷ്യസ് ഓർത്തഡോക്സ് ഇടവകാംഗമായ ബേബി അബ്രഹാമിന്റെയും ബീനയുടെയും മകനാണ്. പെരുമ്പടവം സെൻറ് ജോർജ് ഓർത്തഡോക്സ് ഇടവകയാണ് മാതൃ ഇടവക.





ലക്നോയിൽ നടന്ന രണ്ടാമത് ദേശീയ ആം-ബോക്സിങ് ചാമ്പ്യൻഷിപ്പിൽ സബ് ജൂനിയർ വിഭാഗത്തിൽ സ്വർണമെഡൽ കരസ്ഥമാക്കിയ കാർത്തികപ്പള്ളി സെന്റ് തോമസ് ഹയർ സെക്കന്ററി സ്കൂൾ വിദ്യാർത്ഥി ആരോൺ ജേക്കബ് ജോൺ. കാരിച്ചാൽ സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകയിൽ മേച്ചേരിൽ സിബി ജേക്കബിന്റെയും ബിനില സിബിയുടെയും മകനാണ്.



Geevarghese Mar Philoxenos meets Bangalore Arch Bishop Dr. Peter Machado at the Bishop's House.



അഡ്വ. വർഗ്ഗീസ് പി. തോമസ് രചിച്ച് എം.ഒ.സി. പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ച 'പരിശുദ്ധ മാതവു മതഗ്രന്ഥങ്ങളിലൂടെ' എന്ന പുസ്തകം ഡോ. ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പൊലീത്താ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മന് നൽകി പ്രകാശനം നിർവഹിച്ചു. പുസ്തകാവതരണം ഡോ. ജേക്കബ് മണ്ണുംമൂട് നിർവഹിച്ചു.






സ്തേഫാനോസ് മാർ തേവോദോസിയോസിന്റെ 16–ാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് പാത്താമുട്ടം മിഷൻ സെന്ററിൽ അഖില മലങ്കര ക്വിസ് മത്സരം നടന്നു. ഒന്നാംസ്ഥാനമായ 6000 രൂപയും പ്രശസ്തിഫലകവും വാകത്താനം സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളി സൺഡേസ്കൂളും, രണ്ടാംസ്ഥാനമായ 3000 രൂപയും പ്രശസ്തിഫലകവും പാമ്പാടി സെന്റ് ജോൺസ് കത്തീഡ്രൽ പള്ളി സൺഡേസ്കൂളും (പോരാളൂർ), മൂന്നാം സ്ഥാനമായ 1500 രൂപയും പ്രശസ്തിഫലകവും പാത്താമുട്ടം സ്ലീബാപ്പള്ളി – എം.ജി സൺഡേ സ്കൂളും കരസ്ഥമാക്കി.



കോട്ടയത്ത് നടന്ന അഖിലകേരള ബാലജനസഖ്യം മുൻകാല നേതാക്കളുടെ (സീനിയർ ലീഡേഴ്സ് ഫോറം) സൗഹൃദ സംഗമത്തിൽ വച്ച് മുതിർന്ന പത്രപ്രവർത്തകനും ശങ്കരച്ചേട്ടന്റെ പ്രതിനിധിയുമായിരുന്ന കെ. വി. മാമ്മന് ജോസഫ് എം. പുതുശ്ശേരി ഉപഹാരം സമർപ്പിച്ചപ്പോൾ.

## പുസ്തകം



### മനസ്സാക്ഷിയുടെ വിളക്കുതണ്ട്

**ഫാ ജോൺ സ്ലീബ**

പ്രസാധകർ: ഗ്രാസ്റൂട്ട്സ്, മാതൃഭൂമി ബുക്ക്സ്

പേജ്: 72 വില: 160



### കാഴ്ചയ്ക്കപ്പുറം

**രോഹിണി വർഗീസ്**

പ്രസാധകർ: മഷിക്കൂട്ട്

വില: 220 രൂപ